

വിശകലനം
**കെ. രാജേശ്വരി**

# പാവം പാവം ഔസേപ്പച്ചൻ

**എല്ലാം ദൈവഹിതം എന്ന് കുരുളാന് സമാധാനിക്കാം. അദ്ദേഹത്തിന് രാഷ്ട്രീയമല്ല ബിസിനസാണ് മുഖ്യം. പാവം ഔസേപ്പച്ചന്റെ കാര്യമാണ് കഷ്ടം. വിമാനവിവാദം തീരുന്ന മട്ടില്ല. സുരേന്ദ്രൻപിള്ളയെ മന്ത്രിയാക്കിയാൽ അച്ചായന്മാരും അച്ചന്മാരും എതിരാകും. മോൻസാണെങ്കിൽ കാൽക്കീഴിൽനിന്ന് മണ്ണൊലിച്ചു പോകും. മന്ത്രിസ്ഥാനമില്ലെങ്കിൽ പണത്തിന്റെ ഉറവ വറ്റും, പാർട്ടിയുടെ ശിഖരങ്ങൾ ക്രമേണ ഉണങ്ങും. പിന്നെ സി.പി.എമ്മിന്റെ പുറമ്പോക്കിൽ കുടിൽകെട്ടിക്കിടക്കുന്നതുകൊണ്ട് എന്ത് പ്രയോജനം?**

---

മാണിയെ നമ്പിയാലും മാർക്സിസ്റ്റുകാരെ നമ്പരുതെന്ന് ഔസേപ്പച്ചനോട് പറഞ്ഞത് ബാലകൃഷ്ണപിള്ള. 1989 ഒക്ടോബറിലെ അവസാന ദിവസങ്ങൾ. കേരള കോൺഗ്രസ് ജോസഫ് ഗ്രൂപ്പ് ഐക്യജനാധിപത്യമുന്നണിയോട് വിടപറയാനൊരുങ്ങുന്ന സമയം.

ഔസേപ്പച്ചനേക്കാൾ ഏഴോണം കൂടുതലുണ്ടവനാണ് പിള്ളേച്ചൻ. 1977–81 കാലത്ത് മാർക്സിസ്റ്റ് മുന്നണിയുടെ അവിഭാജ്യഘടകമായിരുന്നു പിള്ളയുടെ കേരള കോൺഗ്രസ്. മാണി മാപ്ലയുടെ കൈപിടിച്ച് ഇടതുമുന്നണി വിട്ട അന്ന് സി.പി.എം നേതാക്കൾക്ക് കൊട്ടാരക്കര ബാലൻ ചതുർഥിയായി. പഞ്ചാബ് മോഡൽ പ്രസംഗം ഊതിപ്പെരുപ്പിച്ച് സത്യപ്രതിജ്ഞാലംഘനമാക്കിയതും ഇടമലയാർകേസ് വിജിലൻസിനെക്കൊണ്ട് അന്വേഷിപ്പിച്ചതുമൊക്കെ സഖാക്കളുടെ വൈരനിര്യാതനം.

നമ്പൂതിരിപ്പാടിനെയും നായനാരെയുമൊക്കെ നിയമസഭയിൽ കണ്ട പരിചയമേയുണ്ടായിരുന്നുള്ളൂ, അക്കാലം ജോസഫിന്. ആള് ശുദ്ധനാണ്. മാണിയുടെ നയമോ പിള്ളയുടെ താൻപോരിമയോ ജേക്കബിന്റെ കുറുക്കൻബുദ്ധിയോ ഇല്ല. വെളുത്തതൊക്കെ പാലെന്ന് കരുതുന്ന പ്രകൃതം.

പ്രകോപനം ആവശ്യത്തിലധികമുണ്ടായിരുന്നുതാനും. 1979ൽ കരുണാകരനും കിടങ്ങൂർജിക്കും കോയക്കുമൊപ്പം ഐ.ജ. മുന്നണിക്ക് അടിക്കല്ലുപാകിയവനാണ് ഔസേപ്പച്ചൻ. 1981ൽ മാണിയും പിള്ളയും മാർക്സിസ്റ്റ് മുന്നണി പൊളിച്ചുവന്നപ്പോൾ കരു

ണാകരന് താൽപര്യം അവരോടായി. 1982ലെ തെരഞ്ഞെടുപ്പിൽ മാണിക്ക് 17 സീറ്റുകൊടുത്തപ്പോൾ, ഔസേപ്പിന് പന്ത്രണ്ടേ കിട്ടിയുള്ളൂ. കർത്താവിൻെറ കാരുണ്യംകൊണ്ട് ഔസേപ്പിൻെറ എട്ടുപേർ ജയിച്ചു കയറിയപ്പോൾ മാണിയുടെ (പിള്ളയടക്കം) ആറാളേ രക്ഷപ്പെട്ടുള്ളൂ. മാണിക്ക് ധനകാര്യം കൊടുത്ത കരുണാകരൻ ഔസേപ്പിന് റവന്യൂവകുപ്പേ നൽകിയുള്ളൂ. ഒതുക്കൽനയത്തിൽ പ്രതിഷേധിച്ച് മുന്നണി വിടാൻ ഒരുങ്ങിയപ്പോൾ ടി.എം. ജേക്കബിനെ കോടാലിയാക്കി പാർട്ടി പിളർക്കുമെന്ന് ഭീഷണിപ്പെടുത്തി, കരുണാകരൻ.

1987ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും ഗ്രൂപ്പ് സമവാക്യങ്ങൾ ആകെ മാറി. ജേക്കബ് മാണി ഗ്രൂപ്പിലും പിള്ള ജോസഫ് ഗ്രൂപ്പിലും ചേക്കേറി. അത്തവണ മധ്യ തിരുവിതാംകൂർ മണ്ഡലങ്ങളിലെമ്പാടും കാലുവാരലിൻെറ പെരുന്നാളായിരുന്നു. തിരുവല്ലയിലും കല്ലൂപ്പാറയിലും വാഴൂരും പൂഞ്ഞാറ്റിലും കടുത്തുരുത്തിയിലുമൊക്കെ ഇടതുമുന്നണി സ്ഥാനാർഥികൾ ജയിച്ചു. ജോസഫിന് (പിള്ളയടക്കം) അഞ്ച് എം.എൽ.എമാരുണ്ടായി; മാണിക്ക് ജേക്കബടക്കം നാലും.

മാണിയും ഔസേപ്പും അങ്ങനെ ചട്ടിയും കലവുമായി തട്ടിമുട്ടി പോകുമ്പോൾ 1989ലെ ലോക്സഭാ തെരഞ്ഞെടുപ്പ്. ജോസഫ് ഗ്രൂപ്പിൻെറ സിറ്റിംഗ് സീറ്റുകളാണ് മൂവാറ്റുപുഴയും മുകുന്ദപുരവും. ഔസേപ്പച്ചൻ മൂവാറ്റുപുഴ (മാത്രം) ചോദിച്ചു. കരുണാകരൻ മൂവാറ്റുപുഴ മാണിക്ക് കൊടുത്തു. ജോസഫിന് ഇടുക്കി തരാം എന്ന് പറഞ്ഞു. കണ്ണോത്തെ മാരാരുടെ ഓശാരം വാങ്ങുന്നവനല്ല പാലത്തിനാൽ കുഞ്ഞേട്ടൻെറ മകൻ ഔസേപ്പച്ചൻ. മൂവാറ്റുപുഴ കിട്ടിയില്ലെങ്കിൽ മുന്നണി വിടും എന്ന് ഭീഷണി മുഴക്കി. സത്യത്തിൽ മൂവാറ്റുപുഴയേക്കാൾ ഉറച്ച യു.ഡി.എഫ് സീറ്റാണ് ഇടുക്കി. ഒരു മൂച്ചിന് കിണറ്റിൽ ചാടിയാൽ ഒമ്പതു മൂച്ചിനും കയറിപ്പോരാൻ പറ്റില്ലെന്ന് ബാലകൃഷ്ണപിള്ള ഗുണദോഷിച്ചതൊന്നും ഔസേപ്പിൻെറ ചെവിയിൽ കയറിയില്ല. ശുദ്ധഗതിക്കാരൻ എന്തും വിശ്വസിക്കുന്നു; ബുദ്ധിമാൻ ലക്ഷ്യത്തിൽതന്നെ ശ്രദ്ധവെക്കുന്നു. വിവേകി ജാഗരൂകതയോടെ തിന്മയിൽനിന്ന് അകന്നുമാറുന്നു.

അങ്ങനെ ഔസേപ്പച്ചൻ ഐക്യജനാധിപത്യമുന്നണിയിൽനിന്ന് പുറത്തുചാടി, മൂവാറ്റുപുഴയിൽ നോമിനേഷൻ കൊടുത്തു. ഐക്യമുന്നണി സ്ഥാനാർഥിയായി മാണി ഗ്രൂപ്പിലെ പി.സി. തോമസ് രംഗത്തുവന്നു. ഇടതുമുന്നണി ജോസഫിനെ പിന്തുണച്ചില്ല. പകരം പ്രൊഫ. സി. പൗലോസ് എന്നൊരു പാവം കോടീശ്വരനെ സ്ഥാനാർഥിയാക്കി. ശക്തമായ ത്രികോണമൽസരത്തിൽ മാഷ് ജയിക്കും എന്ന് പറഞ്ഞ് വിശ്വസിപ്പിച്ചു. മൂവാറ്റുപുഴക്കാർ മണ്ടന്മാരായതുകൊണ്ട് മൽസരം ഏകപക്ഷീയമായിപ്പോയി. പൗലോസ്സാറിൻെറ കോടികൾ പോയതും എസ്റ്റേറ്റുകളിൽ ചിലത് അന്യാധീനമായതും മെച്ചം. പി.സി. തോമസ് ദൽഹിക്ക് വണ്ടികയറി. പി.ജെ. ജോസഫിൻെറ ജാമ്യസംഖ്യ ഖജനാവിലേക്ക് മുതൽക്കൂട്ടി.

പരാജയത്തിൽനിന്ന് പാഠം പഠിച്ച് ഐക്യമുന്നണിയിലേക്ക് തിരിച്ചുപോകാമായിരുന്നു. കരുണാകരനും ബാലകൃഷ്ണപിള്ളയും കൈപിടിച്ച് കൂട്ടിക്കൊണ്ടുപോയേനെ. പക്ഷേ, പാലത്തിനാൽക്കാരൻെറ ദുരഭിമാനം അനുവദിച്ചില്ല. പകരം പിള്ളേച്ചനെതിരെ കൂറുമാറ്റ നിരോധ നിയമപ്രകാരം സ്പീക്കർക്ക് പരാതി കൊടുത്തു. സ്പീക്കർ വർക്കല രാധാകൃഷ്ണൻ ബാലകൃഷ്ണപിള്ളയെ അയോഗ്യനാക്കി. ഇ. രാജേന്ദ്രൻ കൊടുത്ത തെരഞ്ഞെടുപ്പുകേസ് സുപ്രീംകോടതിയുടെ പരിഗണനയിലിരിക്കുന്നു എന്ന കാരണം പറഞ്ഞ് കൊട്ടാരക്കരയിൽ ഉപതെരഞ്ഞെടുപ്പ് നടത്തിയതുമില്ല. പിന്നെയും ഒരുവർഷം തെക്കുവടക്ക് തേരാപാരാ നടന്നശേഷമാണ് സഖാക്കൾ കനിവ് കാണിച്ചത്. 1991 ജനുവരിയിലെ ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പിനും ശേഷം ജോസഫ്ഗ്രൂപ്പിനെ ഇടതുമുന്നണിയിൽ പ്രവേശിപ്പിച്ചു.

പാപിചെന്നേടം പാതാളം. 1991ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ ഇടതുമുന്നണി തോറ്റമ്പി. ജോസഫ്ഗ്രൂപ്പ് നിലംപരിശായി. ഇടുക്കിയിൽനിന്ന് ലോക്സഭയിലേക്ക് മൽസരിച്ച ഔസേപ്പച്ചൻ പാലാ കെ.എം. മാത്യുവിനോട് തോറ്റു; കുത്തക സീറ്റായ തൊടുപുഴ കൈവിട്ടു, നിയമസഭയിൽ ഒരംഗം-ഡോ. കെ.സി. ജോസഫ് -മാത്രമായി. എല്ലാത്തിനുമുപരി, കേരള കോൺഗ്രസിൻെറ അഭിമാനഭാജനമായിരുന്ന തെരഞ്ഞെടുപ്പുചിഹ്നം കുതിര അന്ത്യശ്വാസം വലിച്ചു. മാണിയും ജേക്കബും പിള്ളയും മന്ത്രിമാരായി സ്റ്റേറ്റുകാറിൽ ഊരുചുറ്റിയപ്പോൾ പാവം ഔസേപ്പച്ചൻ പുറപ്പുഴയിലെ തറവാട്ടുവീട്ടിൽ കൃഷിയും മൃഗപരിപാലനവുമായി ഒതുങ്ങിക്കൂടി.

അഞ്ചുവർഷത്തിനുശേഷം വീണ്ടും തെരഞ്ഞെടുപ്പ് വന്നു. ആറ് എം.എൽ.എമാരുണ്ടായി. പൊതുമരാമത്ത്, ഭവനനിർമാണ, വിദ്യാഭ്യാസ വകുപ്പുകളോടെ മന്ത്രി




ബാലകൃഷ്ണപിള്ള


പി.സി. ജോർജ്


കെ.എം. മാണി

ഔസേപ്പിനെ ചതിച്ചത് പെണ്ണെങ്കിൽ പാവം കുരുളാനെ കുഴിയിലിറക്കിയത് മണ്ണിടപാട്. 'കുരുവിളയുടെ മക്കൾ കൈയേറിയതും കാശുകൊടുത്തുവാങ്ങിയതുമായ അൽപം ഭൂമി തിരുവല്ലാക്കാരൻ ഒരച്ചായന് വിൽക്കാൻ കരാറെഴുതി. അപ്പോഴേക്കും മുടിഞ്ഞ മൂന്നാർ ദൗത്യം വന്നു. ഭൂമിക്ക് വിലയിടിഞ്ഞു. അച്ചായൻ സ്ഥലം തീരുവേണ്ട പണം തിരിച്ചുകിട്ടിയാൽ മതി എന്ന നിലപാടെടുത്തു. കാശിൻെറ കാര്യത്തിൽ ഒരു വിട്ടുവീഴ്ചയുമില്ലെന്ന് കുരുളാൻ അറുത്തുമുറിച്ച് പറഞ്ഞു. കോതമംഗലം ചേലാട്ടുകാരൻെറ വിറ്റകാശും പലിശയുമുണ്ട് തിരുവല്ലാക്കാരൻ അച്ചായൻെറ കൈയിൽ. അതിയാൻ മൊത്തം കടലാസും പി.സി. ജോർജിനെ ഏൽപിച്ചു. ജോർജ് സംഭവം നിയമസഭയിലവതരിപ്പിച്ചു. പുകിലായി, പുക്കാറായി.

സ്ഥാനവും ലഭിച്ചു. പത്തുകൊല്ലത്തെ കാത്തിരിപ്പിനുശേഷം ഭരണം കൈവന്നപ്പോൾ പത്തു പുത്തനുണ്ടാക്കാൻ പാർട്ടി നേതാക്കൾ ഉൽസാഹിച്ചു. വകുപ്പുകൾ മൂന്നിലും കൊയ്ത്തും മെതിയുമായി. പ്രീഡിഗ്രി കോളജുകളിൽനിന്ന് വേർപെടുത്തിയും ഡി.പി.ഇ.പി നടപ്പിൽവരുത്തിയും മൈത്രി ഭവനപദ്ധതിയിലൂടെയും ഔസേപ്പച്ചൻ വിവാദനായകനായി. പ്ലസ്ടു കോഴ്സുകൾ ക്രിസ്ത്യൻ മാനേജ്മെൻറുകൾക്ക് സൗജന്യമായും മറ്റുള്ളവർക്ക് പെട്ടാൽ പെട്ട വിലയ്ക്കും വിതരണംചെയ്തു.

ഭരണം പൊടിപറത്തി മുന്നേറവേ, പാർട്ടി ചെറുതായൊന്ന് പിളർന്നു. ടി.വി. എബ്രഹാമും എം.വി. മാണിയും മാണിഗ്രൂപ്പിൽ ചേക്കേറി. പ്ലസ്ടു അനുവദിച്ചതിലെ വിവേചനം ഹിന്ദു-മുസ്‌ലിം സമുദായങ്ങളെ കുപിതരാക്കി. ഇടതുപക്ഷത്തിൻെറ പരമ്പരാഗത വോട്ടുബാങ്കിൽ വിള്ളലുണ്ടായി. എൻ.എസ്.എസ് സമദൂര സിദ്ധാന്തപ്രകാരംതന്നെ യു.ഡി.എഫിനെ സഹായിച്ചു; ഔസേപ്പച്ചനെ തോൽപിക്കുമെന്ന് നടേശൻ മുതലാളി പ്രതിജ്ഞയെടുത്തു. ഈഴവ-മുസ്‌ലിം വോട്ടർമാർ തിരിഞ്ഞുകുത്തി, തൊടുപുഴ ഔസേപ്പച്ചൻെറ വാട്ടർലൂവായി. കൃഷിക്കും മൃഗപരിപാലനത്തിനുമായി, പിന്നെയും ഒരു അഞ്ചുവർഷ ഇടവേള.

തൊടുപുഴയിൽ ജോസഫിന് കുഴിതോണ്ടിയ ഈഴവ-മുസ്‌ലിം സമുദായാംഗങ്ങൾ തൊട്ടടുത്ത പൂഞ്ഞാറിൽ കൂനിന്ന് പി.സി. ജോർജിന് വോട്ടുകുത്തി. ജോർജും ഡോ. കെ.സി. ജോസഫും മാത്രമായി ജോസഫ് ഗ്രൂപ്പ് എം.എൽ.എമാർ. അചിരേണ, പി.ജെ. ജോസഫും പി.സി. ജോർജുമായി തെറ്റി. പാർട്ടി പിന്നെയും പിളർന്നു. ടി.എസ്. ജോണും ഈപ്പൻവർഗീസും ജോർജിനൊപ്പം പോയി. അങ്ങനെ സെക്കുലർ കേരള കോൺഗ്രസുണ്ടായി. പി.സി. ജോർജ് അച്യുതാനന്ദൻെറ ആത്മീയ നേതൃത്വം അംഗീകരിച്ച് അഴിമതി, സ്ത്രീപീഡനം, വനംകൈയേറ്റം എന്നിവയെയൊക്കെ എതിർക്കാൻ തുടങ്ങി. അതോടെ ഔസേപ്പച്ചന് അച്ചുമ്മാൻ ചതുർഥിയായി. അദ്ദേഹം പിണറായി വിജയൻെറ പാദപത്മങ്ങളിൽ അഭയം തേടി.

വി.എസ്-പിണറായി യുദ്ധത്തിൽ വിജയപക്ഷത്ത് ഉറച്ചുനിന്ന ഏക ഘടകകക്ഷി ജോസഫ് ഗ്രൂപ്പ്. ഡി.ഐ.സി (കെ)യുടെ ഇടതുമുന്നണി പ്രവേശനത്തെ അനുകൂലിച്ച ആൾ പി.ജെ. ജോസഫ്. വിജയൻെറയെന്നപോലെ ഔസേപ്പച്ചൻെറ കണക്കുകൂട്ടലും പാളി. ഡി.ഐ.സി പുറത്ത്, വി.എസ് അകത്ത്. ജോസഫ് ഗ്രൂപ്പിൻെറ പതിവുസീറ്റുകൾ ചിലതെങ്കിലും സി.പി.എം ഏറ്റെടുത്തു. ഔസേപ്പച്ചൻ കഠിനമായി പരിഭവിച്ചു. കാഞ്ഞിരപ്പള്ളിയിലും ചങ്ങനാശ്ശേരിയിലുമൊക്കെ റെബലുകളെ നിറുത്തി.

വോട്ടെണ്ണിത്തീർന്നപ്പോൾ ജോസഫ് ഗ്രൂപ്പിന് ജയിക്കാൻ സാധിച്ചത് നാല് സീറ്റാണ്. പി.ജെ. ജോസഫ് (തൊടുപുഴ), മോൻസ് ജോസഫ് (കടുത്തുരുത്തി), ടി.യു. കുരുവിള (കോതമംഗലം), വി. സുരേന്ദ്രൻപിള്ള (തിരുവനന്തപുരം വെസ്റ്റ്). ജാതിതിരിച്ച് പറഞ്ഞാൽ ജോസഫും മോൻസും സുറിയാനി കത്തോലിക്കർ, കുരുവിള യാക്കോബായ സുറിയാനി, സുരേന്ദ്രൻ വെള്ളാളപിള്ള.

മന്ത്രിമാരുടെ എണ്ണം 19 ആയി ഉയർത്തിയിട്ടും ജോസഫ് ഗ്രൂപ്പിന് കിട്ടിയത് ഒരു മന്ത്രിസ്ഥാനവും വെറും മരാമത്തുവകുപ്പും. വിദ്യാഭ്യാസവകുപ്പ് പ്രാക്കുളം ചെറുവേരക്കുവേണ്ടി സി.പി.എം ഏറ്റെടുത്തു, ഭവനനിർമാണം സ. ബിനോയ് വിശ്വത്തിനുവേണ്ടി സി.പി.ഐയും കൊണ്ടുപോയി. മരാമത്തെങ്കിൽ മരാമത്തെന്നു കരുതി ഔസേപ്പച്ചൻ ഭരണസാരഥ്യം ഏറ്റെടുത്തു.

ഭരണം നൂറുനാൾ പിന്നിടുംമുമ്പ് വിമാനവിവാദം ആളിക്കത്തി. സഹയാത്രികയെ കയറിപ്പിടിച്ചതല്ല, അവർ ഇങ്ങോട്ടുവന്ന് തൻെറ മേൽ മുട്ടുകയായിരുന്നെന്ന് ഔസേപ്പച്ചൻ ആണയിട്ടിട്ടും മുഖ്യമന്ത്രിക്ക് വിശ്വാസം വന്നില്ല. കൃത്യസമയത്ത് പിണറായി വിജയൻ മാവിലായിക്കാരനായി. ഐ.ജി സന്ധ്യയെക്കൊണ്ട് അന്വേഷിപ്പിച്ചു. സന്ധ്യ അന്വേഷിച്ച് ഔസേപ്പ് പുണ്യാളനല്ലെന്ന് റിപ്പോർട്ട് കൊടുത്തു. റിപ്പോർട്ട് കിട്ടിയതും മുഖ്യൻ ഔസേപ്പച്ച

നെ വിളിച്ച് രാജി ചോദിച്ചു. നിരപരാധിയാണെന്ന് മാറത്തടിച്ച് പറഞ്ഞിട്ടും ഫലമുണ്ടായില്ല. രാജിക്കത്തെഴുതിക്കൊടുത്ത് പടിയിറങ്ങി. വിമാനവിവാദത്തെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണം നടത്തുമെന്ന് തീരുമാനിച്ചു. കൊല്ലം ഒന്നായിട്ടും ടേംസ് ഓഫ് റഫറൻസ് നിശ്ചയിക്കുകയാകട്ടെ, ജഡ്ജിയെ നിയമിക്കുകയാകട്ടെ ചെയ്തില്ല. ഔസേപ്പച്ചന് കൃഷിയും മൃഗപരിപാലനവുംതന്നെ ശരണം.

ഔസേപ്പച്ചന്റെ പകരക്കാരനായി കുരുളാൻ വന്നു. കോതമംഗലം ചേലാട് തോമ്പ്രാംകുടിയിൽ ഉതുപ്പു മകൻ കുരുവിള പ്രൊഫഷനൽ രാഷ്ട്രീയക്കാരനല്ല. കൃഷിയും കച്ചവടവും അത്യാവശ്യം കൈയേറ്റവും ഇതര കലാപരിപാടികളുമായി മുന്നേറിയ ഒരു യാക്കോബായക്കാരൻ. പല ബിസിനസുകൾക്കിടയിൽ രാഷ്ട്രീയത്തിലും അൽപം മുതലിറക്കി- ലാഭത്തിനോ മാനത്തിനോ വേണ്ടിയല്ല, സേവനം ഒന്നുമാത്രം ലാക്കാക്കി. കേരള കോൺഗ്രസ് ജോസഫ്ഗ്രൂപ്പിന്റെ സംസ്ഥാന ട്രഷറർ, ഹൗസിംഗ് ബോർഡ് ചെയർമാൻ എന്നീ നിലകളിലൊക്കെ സേവനം ചെയ്ത് വശംകെട്ടു. പാർട്ടി ചെയർമാന്റെയും പ്രവർത്തകരുടെയും മറ്റ് ജനാധിപത്യവിശ്വാസികളുടെയും നിർബന്ധമൊന്നുകൊണ്ട് മാത്രം 2006ൽ കോതമംഗലത്ത് സ്ഥാനാർഥിയായി. എതിരാളി കോൺഗ്രസിന്റെ വി.ജെ. പൗലോസ്. കരുണാകരന്റെ പാർട്ടി കണ്ടറിഞ്ഞ് സഹായിച്ചതുകൊണ്ടും വി.ജെ. പൗലോസിന്റെ ജനസമ്മതികൊണ്ടും കുരുവിള ചെറിയ ഭൂരിപക്ഷത്തോടെ വിജയിച്ചു.

വിമാനദുരന്തത്തിൽ മാനംകെട്ട ഔസേപ്പച്ചൻ സ്വജാതിക്കാരനായ മോൻസ് ജോസഫിനെ മന്ത്രിയാക്കുമെന്നാണ് സകലരും കരുതിയത്. എന്നാൽ കെ.എം. മാണിയെ മന്ത്രിയാക്കിയ കെ.എം. ജോർജിന്റെയും പി.ജെ. ജോസഫിനെ മന്ത്രിയാക്കിയ കെ.എം. മാണിയുടെയും ടി.എം. ജേക്കബിനെ മന്ത്രിയാക്കിയ പി.ജെ. ജോസഫിന്റെതന്നെയും അനുഭവം മറക്കാൻ പാടില്ല. അങ്ങനെ മോൻസ് തഴയപ്പെട്ടു, കുരുളാൻ മന്ത്രിയായി.

വർഷം ഒന്ന് തികയുമ്പോഴേക്കും ചരിത്രം ആവർത്തിച്ചു. ഔസേപ്പിനെ ചതിച്ചത് പെണ്ണെങ്കിൽ പാവം കുരുളാനെ കുഴിയിലിറക്കിയത് മണ്ണിടപാട്. കുരുവിളയുടെ മക്കൾ കൈയേറിയതും കാശുകൊടുത്തു വാങ്ങിയതുമായ അൽപം ഭൂമി തിരുവല്ലാക്കാരൻ ഒരച്ചായന് വിൽക്കാൻ കരാറെഴുതി. അപ്പോഴേക്കും മുടിഞ്ഞ മൂന്നാർ ദൗത്യം വന്നു. ഭൂമിക്ക് വിലയിടിഞ്ഞു. അച്ചായൻ സ്ഥലം തീരുവേണ്ട പണം തിരിച്ചു കിട്ടിയാൽ മതി എന്ന നിലപാടെടുത്തു. അതെങ്ങനെ നടക്കും? കച്ചവടം വേറെ, രാഷ്ട്രീയം വേറെ. ചുവരുണ്ടെങ്കിലേ ചിത്രരചന നടക്കൂ. കാശിന്റെ കാര്യത്തിൽ ഒരു വിട്ടുവീഴ്ചയുമില്ലെന്ന് കുരുളാൻ അറുത്തുമുറിച്ച് പറഞ്ഞു.

കോതമംഗലം ചേലാട്ടുകാരന്റെ വിറ്റകാശും പലിശയുമുണ്ട് തിരുവല്ലാക്കാരൻ അച്ചായന്റെ കൈയിൽ. അതിയാൻ മൊത്തം കടലാസും പി.സി. ജോർജിനെ ഏൽപിച്ചു. ജോർജ് സംഭവം കൈയും കലാശവുമെടുത്ത് നിയമസഭയിലവതരിപ്പിച്ചു. പുകിലായി, പുക്കാറായി. കലക്ടറോട് അന്വേഷിക്കാൻ ഉത്തരവായി. സ്വന്തം അമ്മായിയപ്പന്റെ മതിലുപൊളിപ്പിച്ച രാജുനാരായണസ്വാമിയാണ് ഇടുക്കി ജില്ലാ കലക്ടർ. സ്വാമി അന്വേഷിച്ച് റിപ്പോർട്ട് കൊടുത്തതോടെ കുരുളാന്റെ കസേരയുടെ കാലിളകി. *മംഗള*വും *മാധ്യമ*വും കുരുവിളക്കെതിരെ വാളെടുത്തു. *കേരളകൗമുദി*യും *മാതൃഭൂമി*യും മോശമാക്കിയില്ല. അൽപമൊന്ന് മടിച്ചുനിന്നശേഷം *മലയാള മനോരമ*യും അക്കൂട്ടത്തിൽ ചേർന്നു. ചാനലുകളായ ചാനലുകളൊക്കെ കുരുവിളയുടെ ഭൂമിയിടപാടുകളെക്കുറിച്ച് പകലന്തിയോളം ചർച്ച ചെയ്തു.

രാജി ആസന്നം എന്ന് മാധ്യമങ്ങൾ ആർത്തുവിളിക്കുന്നതിനിടെ ഔസേപ്പച്ചനും കുരുളാനും കൂടി പാർട്ടി ഓഫീസുകൾ കയറിയിറങ്ങി. വി.എസിനെ കണ്ടു, വെളിയത്തെ കണ്ടു, ചന്ദ്രചൂഡനെയും കടന്നപ്പള്ളിയെയും കണ്ടു. എല്ലാത്തിനുമുപരി പിണറായി ഭഗവാനെ മുഖം കാണിച്ച് സങ്കടമുണർത്തിച്ചു. കുരുളാന്റെ നിരപരാധിത്വം പറഞ്ഞും പാടിയും കേൾപ്പിച്ചു. നോക്കട്ടെ എന്ന് പിണറായി പറഞ്ഞു. എൽ.ഡി.എഫിൽ ആലോചിക്കാമെന്ന് ഭാർഗവ-ചന്ദ്രചൂഡന്മാരും ഉറപ്പുകൊടുത്തു.



പി.സി. തോമസ്

പണ്ട് കെ.എസ്.പിക്കും കെ.ടി.പിക്കും സമീപഭൂതകാലത്ത് കോൺഗ്രസ്-എസിനുമുണ്ടായ അതേ വിധി തന്നെയാണ് ഔസേപ്പ് വിഭാഗം കേരള കോൺഗ്രസിനുമുണ്ടാകാൻ പോകുന്നത്. കൊട്ടാരക്കര ബാലന്റെ ശാപം പാലത്തിനാൽ കുഞ്ഞേട്ടന്റെ മകനെ വിടാതെ പിന്തുടരും, തീർച്ച.

ഇടതുമൂപ്പന്മാരുടെ ഉറപ്പിന്റെ ബലത്തിൽ ചീഫ് സെക്രട്ടറിയെ കണ്ടു. ഏതാനും ചില ഉറപ്പുകൾ അങ്ങോട്ടുനൽകി, ചില്ലറ സഹായം ഇങ്ങോട്ട് പ്രതീക്ഷിച്ചു. വലതുമുന്നണിയിലേക്കും ദൂതന്മാർ പോയി. ചെന്നിത്തല ഒഴികെയുള്ള നേതാക്കൾ കുരനിറുത്തി കുറേശ്ശ വാലാട്ടാൻ തുടങ്ങി. ഉമ്മൻചാണ്ടി എതിർപ്പിന്റെ കുന്തമുന അച്യുതാനന്ദനെതിരെ തിരിച്ചു. മാണിയും കുഞ്ഞാലിക്കുട്ടിയും മൗനം ഭജിച്ചു. യാക്കോബായ സഭ കുരുളാന് പരിപൂർണ പിന്തുണ പ്രഖ്യാപിച്ചു.

പി.സി. ജോർജും മാധ്യമങ്ങളും കുരനിറുത്തിയതേയില്ല. മീതേക്കുമീതെ ആരോപണങ്ങൾ. ചീഫ് സെക്രട്ടറിയെ സ്വാധീനിച്ചു, പ്രതിപക്ഷത്തെ വളച്ചു, കമ്യൂണിസ്റ്റ് കക്ഷികളെ വശീകരിച്ചു എന്നൊക്കെയുള്ള കിംവദന്തികൾ. ഊഹാപോഹങ്ങൾക്കിടക്ക് ഓണവും ചതയവും കടന്നുപോയി.

ആഗസ്റ്റ് 30ന് ഇടതുമുന്നണിയോഗം. കലക്ടറുടെയും ചീഫ് സെക്രട്ടറിയുടെയും റിപ്പോർട്ട് എതിരാണ്, കുരുവിള രാജിവെക്കണമെന്ന് മുഖ്യൻ പറഞ്ഞു. അതുതന്നെ ശരിയെന്ന് പിണറായി, ചന്ദ്രചൂഡൻ, കൃഷ്ണൻകുട്ടി, കടന്നപ്പള്ളി. കുരുവിളയുടെ കൂടെ പി.സി. ജോർജിനെക്കൂടി പറഞ്ഞുവിടണമെന്ന് വെളിയം ഭാർഗവൻ. അങ്ങനെ കുരുവിള മന്ത്രിസഭയിൽനിന്നും ജോർജ് ഇടതുമുന്നണിയിൽനിന്നും പുറത്തായി.

എല്ലാം ദൈവഹിതം എന്ന് കുരുളാന് സമാധാനിക്കാം. അദ്ദേഹത്തിന് രാഷ്ട്രീയമല്ല ബിസിനസാണ് മുഖ്യം. മന്ത്രിസ്ഥാനത്തേക്കാൾ ഭൂമിയിടപാടാണ് പ്രധാനം. പാവം ഔസേപ്പച്ചന്റെ കാര്യമാണ് കഷ്ടം. വിമാനവിവാദം തീരുന്ന മട്ടില്ല. സുരേന്ദ്രൻപിള്ളയെ മന്ത്രിയാക്കിയാൽ അച്ചായന്മാരും അച്ചന്മാരും എതിരാകും. മോൻസാണെങ്കിൽ കാൽക്കീഴിൽനിന്ന് മണ്ണൊലിച്ചുപോകും. മന്ത്രിസ്ഥാനമില്ലെങ്കിൽ പണത്തിന്റെ ഉറവ വറ്റും, പാർട്ടിയുടെ ശിഖരങ്ങൾ ക്രമേണ ഉണങ്ങും. പിന്നെ സി.പി.എമ്മിന്റെ പുറമ്പോക്കിൽ കുടിൽ കെട്ടിക്കിടക്കുന്നതുകൊണ്ട് എന്ത് പ്രയോജനം? പ്രവർത്തകരും ചെറുകിട നേതാക്കളുമൊക്കെ മാണിഗ്രൂപ്പിലേക്കോ കോൺഗ്രസിലേക്കോ പോകും.

പണ്ട് കെ.എസ്.പിക്കും കെ.ടി.പിക്കും സമീപഭൂതകാലത്ത് കോൺഗ്രസ്-എസിനുമുണ്ടായ അതേ വിധിതന്നെയാണ് ഔസേപ്പ് വിഭാഗം കേരള കോൺഗ്രസിനുമുണ്ടാകാൻ പോകുന്നത്. കൊട്ടാരക്കര ബാലന്റെ ശാപം പാലത്തിനാൽ കുഞ്ഞേട്ടന്റെ മകനെ വിടാതെ പിന്തുടരും, തീർച്ച. ●